


# ORTHODOX THEOLOGICAL SEMINARY, KOTTAYAM
# ഓർത്തഡോക്സ് സെമിനാരി ബുള്ളറ്റിൻ



Vol. 10 December 2022 No. 1


# JOY AND PEACE

*"For a child has been born for us, a son given to us; authority rests upon his shoulders; and he is named Wonderful Counselor, Mighty God, Everlasting Father and Prince of Peace".* - Isaiah 9:8

I am glad to greet you from Orthodox Theological Seminary Kottayam in this Christmas season. This Seminary was founded by Mar Dionysius II (Pulikkottil Joseph Mar Dionysius I) in 1815 with the support of the queen of Travancore on the one side and the British government as well as the Church Mission Society (CMS) of the Anglican Church on the other side. As the first English school in south Asia it could work as a centre of excellence where different languages like English, Sanskrit, Greek, Hebrew and Syriac were taught along with the study of the Scripture and worship of the Malankara Orthodox Church. We can be proud of the fact that the teachers of this seminary and the Malpans of the Malankara Orthodox Church became instrumental in translating the Bible into Malayalam language for the very first time. The hitherto fragmented training of the priests of the Malankara Orthodox Church under regional Malpans got centralized and a uniform nature of our worship was evolving out of this prestigious institution.

Today, this Seminary stands tall as one of the most important theological institutions of India under the Senate of Serampore University (West Bengal) and a prestigious post-graduate centre for theological researches. The Federated Faculty for Research in Religion and Culture (FFRRC), a joint venture of OTS, Mar Thoma Theological Seminary and Kerala United Theological Seminary, Trivandrum (of CSI Church) has got a reputation around the world for ecumenical witness through quality in theological researches. Students belonging to various Christian denominations of the length and breadth of the nation of India live together and study the intricacies of theological topics. This house of divine wisdom is known for maintaining the rich heritage of Orthodox faith and worship. Our faculty members, both married and unmarried, give more prominence for the age old worship and canonical prayers. They give leadership for all significant activities of the Church along with their teaching assignments in the seminary too.

However, we are not yet able to provide sufficient living space for the married priests and their family members. The frequent floods in the Seminary campus make the life of the family members of our teachers much difficult. Therefore, we plan to build a Family Quarters Complex in honour of H.H. Mar Baselius Paulose II of glorious memory. I do request all of you to support this project by donating your tithes as a Christmas gift to the Seminary. Names of those who dedicate rooms in memory of their beloved ones will be recorded in this complex duly. We will be happy, if the priests of the Diaspora of MOC share our burden in constructing this structure. The parishes and members who haven't yet given the Seminary Day contributions can also send their gifts during this Christmas. As the Word of God says, "each of you must give as you have made up your mind, not reluctantly or under compulsion, for God loves a cheerful giver. And God is able to provide you with blessing in abundance, so that by always having enough of everything, you may share abundantly in every good work" (2 Corinthians 9:7-8).

May God bless you with joy and peace during this Christmas! Happy New Year!

**Fr Dr Reji Mathew**
Principal, OTS and Chairman, FFRRC






# അന്തർദേശീയ വേദശാസ്ത്ര സെമിനാർ



കോട്ടയം: അഖില ലോക സഭാ കൗൺസിലിന്റെ (WCC) മുൻ അദ്ധ്യക്ഷനും ഡൽഹി ഭദ്രാസനാധിപനും ഓർത്തഡോക്സ് സെമിനാരി പ്രിൻസിപ്പാളുമായിരുന്ന ഡോ. പൗലോസ് മാർ ഗ്രീഗോറിയോസിന്റെ ജന്മശതാബ്ദി അന്തർദേശീയ വേദശാസ്ത്ര സെമിനാർ നടത്തി. ഓഗസ്റ്റ് 9-ന് വൈകിട്ട് ഓൺലൈനിൽ ഡബ്യു.സി.സി.യുടെ ഡപ്യൂട്ടി ജനറൽ സെക്രട്ടറി ഡോ. ഇസബെൽ അപ്പാവോ ഫിറി ജന്മശതാബ്ദി സമ്മേളനം ഉദ്ഘാടനം ചെയ്തു.

പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതോലിക്കാ ബാവാ അദ്ധ്യക്ഷത വഹിച്ചു. ഏബ്രഹാം മാർ സ്തേഫാനോസ്, തോമസ് മാർ ഈവാനിയോസ്, ഡോ. ഗീവർഗ്ഗീസ് മാർ ബർണബാസ്, സഖറിയാസ് മാർ സേവേറിയോസ്, പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു, റവ. ഡോ. ലൂക്കോസ് പിപ്പർ (ജർമ്മനി), റവ. സാം കോശി, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗ്ഗീസ് എന്നിവർ പ്രസംഗിച്ചു. സഭാ വൈദിക ട്രസ്റ്റി ഫാ. ഡോ. തോമസ് വർഗ്ഗീസ് അമയിൽ, അത്മായ ട്രസ്റ്റി റോണി വർഗ്ഗീസ് ഏബ്രഹാം എന്നിവരെ അനുമോദിച്ചു.

* * *

സമൂഹത്തെ സമഗ്രമായി രൂപാന്തരപ്പെടുത്തുവാൻ ഭാവി സമൂഹത്തെക്കുറിച്ച് ഉൾക്കാഴ്ച പകർന്ന ദാർശനികനായിരുന്നു പൗലോസ് മാർ ഗ്രീഗോറിയോസ് എന്ന് സോപാന ഓർത്തഡോക്സ് അക്കാഡമി ഡയറക്ടർ ഫാ. ഡോ. കെ. എം. ജോർജ്ജ് പറഞ്ഞു. ഡോ. പൗലോസ് മാർ ഗ്രീഗോറിയോസ് ജന്മശതാബ്ദിയോടനുബന്ധിച്ച് നടന്ന സയൻസ് & ടെക്നോളജി അന്തർദേശീയ വേദശാസ്ത്ര സെമിനാർ പഴയസെമിനാരിയിൽ ഓഗസ്റ്റ് 10-ന് ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു.

പരസ്പര സ്നേഹവും സ്വയം തിരുത്തലും സമൂഹത്തിന്റെ പരിസ്ഥിതിയോടുള്ള താദാത്മകമായ ബന്ധത്തിനും പൊതു ക്ഷേമത്തിനും അനിവാര്യമാണെന്ന് അദ്ദേഹം പറഞ്ഞു. പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു, ഫാ. ഡോ. ബിജേഷ് ഫിലിപ്പ്, ഡോ. ജോസഫ് പി. വർഗ്ഗീസ്, ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ് എന്നിവർ പ്രസംഗിച്ചു.

പൗരസ്ത്യ വേദശാസ്ത്രം എന്ന വിഷയത്തിൽ നടത്തിയ സിമ്പോസിയത്തിൽ മാവേലിക്കര സെന്റ് പോൾസ് മിഷൻ ട്രെയിനിംഗ് സെന്റർ പ്രിൻസിപ്പാൾ ഡോ. കെ. എൽ. മാത്യു വൈദ്യൻ കോർ എപ്പിസ്കോപ്പ അദ്ധ്യക്ഷത വഹിച്ചു. ഡോ. ജയകിരൺ സെബാസ്റ്റ്യൻ (ഫിലാഡൽഫിയ), ഫാ. ഡോ. തോമസ് ജോർജ്, റവ. ഷിബി വർഗ്ഗീസ് എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. ഫാ. കെ. വി. ഏലിയാസ്, ഡീ. ജസ്റ്റിൻ ജോസ് എന്നിവർ പ്രസംഗിച്ചു.

ഉച്ചയ്ക്ക് നടന്ന എക്യുമെനിസത്തെക്കുറിച്ചുള്ള സെമിനാറിൽ മുൻ പ്രിൻസിപ്പാൾ ഫാ. ഡോ. ജേക്കബ് കുര്യൻ അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. വർഗ്ഗീസ് മണിമല, ഡോ. മനോജ് കുര്യൻ (ജനീവ) എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു.

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ജെറിൻ ജോൺ, ഡീ. സഞ്ചയ് ഏലിയാസ് ജോയി എന്നിവർ പ്രസംഗിച്ചു. തോമസ് മാർ ഈവാനിയോസ് സമാപന സന്ദേശം നൽകി. ●



കോട്ടയം: ഓർത്തഡോക്സ് വൈദിക സെമിനാരി മുൻ പ്രിൻസിപ്പാളും മുൻ വൈദിക ട്രസ്റ്റിയുമായ ഫാ. ഡോ. ഒ. തോമസ് അനുസ്മരണം ഓർത്തഡോക്സ് വൈദിക സെമിനാരിയിൽ നടത്തി. ഡോ. തോമസ് മാർ ഈവാനിയോസ് മെത്രാപ്പോലീത്ത അദ്ധ്യക്ഷത വഹിച്ച അനുസ്മരണ സമ്മേളനത്തിൽ മലങ്കരസഭാ ഗുരുരത്നം ഫാ. ഡോ. റ്റി. ജെ. ജോഷ്വാ മുഖ്യ പ്രഭാഷണം നടത്തി. സെമിനാരി മുൻ പ്രിൻസിപ്പലന്മാരായ ഫാ. ഡോ. കെ. എം. ജോർജ്ജ്, ഫാ. ഡോ. ജേക്കബ് കുര്യൻ, പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു, പഴയസെമിനാരി മാനേജർ ഫാ. ജോബിൻ വർഗീസ്, റവ. ഡോ. കോശി പി. വർഗീസ്, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. നൈനാൻ കെ. ജോർജ്ജ്, ഫാ. ഡോ. വർഗീസ് പി. വർഗീസ്, ഡീക്കൻ റോബിൻ കെ. മാത്യു എന്നിവർ പ്രസംഗിച്ചു. നാലു പതിറ്റാണ്ടോളം സെമിനാരി അദ്ധ്യാപകനായും പിന്നീട് പ്രിൻസിപ്പാളായും ഫാ. ഡോ. ഒ. തോമസ് സേവനം അനുഷ്ഠിച്ചു.



ഫാ. ഡോ. റ്റി. ജെ. ജോഷ്വാ എഡോവ്മെന്റ് ഇന്റർ സെമിനാരി പ്രസംഗ മത്സരത്തിൽ ഒന്നാം സ്ഥാനം നേടിയ ഓർത്തഡോക്സ് സെമിനാരിക്കുള്ള എവർറോളിങ്ങ് ട്രോഫി പ. കാതോലിക്കാ ബാവായിൽ നിന്നും ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഡീ. സഞ്ചയ് ഏലിയാസ് ജോയി എന്നിവർ ചേർന്ന് സ്വീകരിക്കുന്നു. ഗീവർഗീസ് മാർ കൂറിലോസ്, ഫാ. ജോബിൻ വർഗ്ഗീസ്, ഫാ. തോമസ് കുര്യൻ, ഡോ. സിറിയക് തോമസ് എന്നിവർ സമീപം



കോട്ടയം ഓർത്തഡോക്സ് സെമിനാരി 1969 – 1973 ബാച്ചിന്റെ സുവർണ്ണ ജൂബിലി സംഗമം പഴയ സെമിനാരിയിൽ നടന്നപ്പോൾ. സഖറിയാ മാർ അന്തോണിയോസ് മെത്രാപ്പോലീത്താ മുഖ്യ നേതൃത്വം നല്കി. (25-11-2022)



കോട്ടയം: ദാമ്പത്യ ബന്ധങ്ങൾ ശക്തിപ്പെടുത്തുവാൻ ഫലപ്രദമായ കൗൺസലിംഗ് സമ്പ്രദായം സഭകൾ ആവിഷ്ക്കരിക്കണമെന്ന് ചെങ്ങന്നൂർ ഭദ്രാസനാധിപൻ ഡോ. മാത്യൂസ് മാർ തീമോത്തിയോസ് മെത്രാപ്പോലീത്ത പറഞ്ഞു. ഓർത്തഡോക്സ് വൈദിക സെമിനാരി പ്രത്യാശാ കൗൺസലിംഗ് സെന്ററിന്റെ ആഭിമുഖ്യത്തിൽ അഖില മലങ്കര വിവാഹപൂർവ്വ കൗൺസലിംഗ് അദ്ധ്യാപക ശിൽപ്പശാല ഉദ്ഘാടനം ചെയ്ത് പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു അദ്ധ്യക്ഷത വഹിച്ചു. ഡോ. മാത്യു വൈദ്യൻ കോർ എപ്പിസ്ക്കോപ്പാ, ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, ഫാ. ഡോ. ഷാജി പി. ജോൺ എന്നിവർ പ്രസംഗിച്ചു. റവ. ഡോ. ജേക്കബ് ചെറിയാൻ, ഡോ. ജെയ്സി കരിങ്ങാട്ടിൽ, ഡോ. ടോണി ഏബ്രഹാം എന്നിവർ ക്ലാസ്സുകൾക്ക് നേതൃത്വം നൽകി. (01-12-2022)

## സെമിനാരി പാരീഷ് മിഷൻ

ക്രിസ്തുമസ്, മദ്ധ്യവേനൽ അവധിക്കാലത്ത് സെമിനാരി അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും നേതൃത്വത്തിൽ ഇടവകകളിൽ പാരീഷ് മിഷൻ നടത്തുന്നു

ക്രിസ്തുമസ് അവധിക്കാലത്ത് ഡിസംബർ 28 മുതൽ 31 വരെ പാരീഷ് മിഷൻ നടത്തുന്ന കേന്ദ്രങ്ങൾ:

1. സെന്റ് മേരീസ് പള്ളി, ആനിക്കാട് (അടൂർ-കടമ്പനാട് ഭദ്രാസനം)
2. സെന്റ് ഗ്രീഗോറിയോസ് പള്ളി, മഞ്ചേരി (മലബാർ ഭദ്രാസനം)
3. സെന്റ് ജോർജ്ജ് വലിയപള്ളി, വടപുറം (മലബാർ ഭദ്രാസനം)
4. സെന്റ് ഗ്രീഗോറിയോസ് പള്ളി, നീർവിളാകം (ചെങ്ങന്നൂർ ഭദ്രാസനം)

## സെമിനാരി കോൺവൊക്കേഷൻ

ഓർത്തഡോക്സ് സെമിനാരിയിലെ 2017 മുതൽ 2022 വരെയുള്ള ബാച്ചിന്റെ ബിരുദദാനം ജനുവരി 19ന് നടത്തും. പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ ജി. എസ്. ടി സർട്ടിഫിക്കറ്റുകൾ വിതരണം ചെയ്യും. ഡോ. ജേസുദാസ് അത്തിയാൽ മുഖ്യപ്രഭാഷണം നടത്തും.

## ദിവ്യബോധനം കോൺവൊക്കേഷൻ

കോട്ടയം: ദിവ്യബോധനം 2019-21 ബാച്ചിലെ പി.ഒ.സി.ഇ, ഡി.ഒ.സി.ഇ കോഴ്സുകളുടെ കോൺവൊക്കേഷൻ ഫെബ്രുവരി 14 ചൊവ്വാഴ്ച പഴയസെമിനാരിയിൽ നടത്തും. പ. ബസേലിയോസ് മാർത്തോമാ മാത്യൂസ് തൃതീയൻ കാതോലിക്കാബാവാ അദ്ധ്യക്ഷത വഹിക്കും. ബിഷപ്പ് ഡോ. സാബു കോശി ചെറിയാൻ മലയിൽ കോൺവൊക്കേഷൻ പ്രഭാഷണം നടത്തും.






കോട്ടയം: സമൂഹത്തിൽ വർദ്ധിച്ചുവരുന്ന സാമൂഹിക തിന്മകൾക്ക് എതിരെ പ്രതികരിക്കുവാൻ കഴിയണമെന്ന് പ്രശസ്ത ചലച്ചിത്രചാരം പ്രേം പ്രകാശ് പറഞ്ഞു.

ഓർത്തഡോക്സ് സെമിനാരിയിൽ നടന്ന ഓണാഘോഷം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം.

ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ അദ്ധ്യക്ഷത വഹിച്ചു. അസോസ്സിയേഷൻ സെക്രട്ടറിയായി വീണ്ടും തെരഞ്ഞെടുക്കപ്പെട്ട അഡ്വ. ബിജു ഉമ്മനെ സെമിനാരി കുടുംബം ആദരിച്ചു.

പഴയസെമിനാരി മാനേജർ ഫാ. ജോസഫ് വർഗ്ഗീസ്, ഫാ. ഡോ. മാത്യു വർഗ്ഗീസ്, ഡീക്കൻ എമിൽ റ്റി. ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. ചലച്ചിത്ര താരം പ്രേം പ്രകാശ് സമ്മാനദാനം നിർവ്വഹിച്ചു.




(22-12-2022)

## ഓർത്തഡോക്സ് സെമിനാരി സ്നേഹിതർ

സെമിനാരിയുടെ അനുദിന പ്രവർത്തനങ്ങൾക്ക് സ്നേഹപൂർവ്വമായ സാമ്പത്തിക കൈത്താങ്ങലുകൾ നൽകുന്ന അനേകം സ്നേഹിതരുണ്ട്. ഒരു വൈദിക വിദ്യാർത്ഥിയുടെ ഒരുവർഷത്തെ ചിലവായ 80000 രൂപയോ അതിന്റെ പകുതിയോ നൽകി സഹായിക്കുന്ന സ്നേഹിതരുമുണ്ട്. ക്രമമായി ചെറിയ തുകകൾ തരുന്നവരുമുണ്ട്. പ്രിയപ്പെട്ടവരുടെ ഓർമ്മയ്ക്കായി സ്ഥിരം എൻഡോവ്മെന്റുകൾ ഏർപ്പെടുത്തി സെമിനാരിയെ കരുതുന്ന സ്നേഹിതരുമുണ്ട്. വിവിധ ആവശ്യങ്ങൾക്കായി കൂടുതൽ എൻഡോവ്മെന്റുകൾ ഉണ്ടാകണം. കൂടുതൽ സ്നേഹിതർ ഈ മാതൃക സ്വീകരിക്കണം. സെമിനാരിയെ കരുതുന്ന എല്ലാവരേയും നന്ദിയോടെ ഞങ്ങൾ സ്മരിക്കുന്നു. സെമിനാരിയിലെ മദ്ധ്യസ്ഥ പ്രാർത്ഥനകളിൽ പ്രത്യേകം ഓർക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു.

സെമിനാരിക്ക് സംഭാവന അയയ്ക്കുവാനുള്ള ബാങ്ക് വിവരങ്ങൾ : **ചെക്കും, DDയും ഇന്ത്യൻ കറൻസിയിലുള്ളവയ്ക്ക്** State Bank of India, CMS College Branch, Kottayam. A/c. No. 57008479117 (IFSC Code : SBIN0070484) & Federal Bank Kanjikuzhy Branch, Kottayam. A/c. No. 13760200006181 (IFSC: FDRL0001376). **വിദേശ കറൻസിയിലുള്ള സംഭാവനകൾക്ക്** State Bank of India, New Delhi Main Branch, .A/c. No. 40180900482 (SWIFT CODE: SBININBB104) SBI യിലേക്ക് അയയ്ക്കുന്നവർ ദയവായി അവരുടെ അഡ്രസ്സും, തുകയും വ്യക്തമായി നൽകണം.

വിലാസം : The Principal, Orthodox Theological Seminary, P.B. No. 98, Kottayam - 686 001, Ph: 0481-2566526, 2568083. Email: admin@ots.edu.in.

## പാസ്റ്ററൽ കൗൺസിലിംഗ് ഡിപ്ലോമാ കോഴ്സ്

കോട്ടയം ഓർത്തഡോക്സ് സെമിനാരി പ്രത്യാശ കൗൺസിലിംഗ് സെന്ററിന്റെ ആഭിമുഖ്യത്തിൽ നടത്തുന്ന പാസ്റ്ററൽ കൗൺസിലിംഗ് ഡിപ്ലോമാ കോഴ്സിലേക്ക് അപേക്ഷക്ഷണിക്കുന്നു.

ഓൺലൈനിൽ നടത്തുന്ന കോഴ്സ് ഫെബ്രുവരി ഒന്നിന് ആരംഭിക്കും. അപേക്ഷിക്കേണ്ട അവസാന തീയതി 2023 ജനുവരി 15. ഫോൺ: 9657874641, 9400526197.

## വിശ്വമാനവികത വളരണം മന്ത്രി വി. എൻ വാസവൻ

കോട്ടയം: വിശ്വസാഹോദര്യത്തിന്റെയും മാനവികതയുടെയും സന്ദേശമാണ് ക്രിസ്തുമസ് എന്ന് സംസ്ഥാന സഹകരണ വകുപ്പ് മന്ത്രി വി. എൻ വാസവൻ പറഞ്ഞു.

ഓർത്തഡോക്സ് വൈദിക സെമിനാരിയിലെ ക്രിസ്തുമസ് ആഘോഷം ഉദ്ഘാടനം ചെയ്തു പ്രസംഗിക്കുകയായിരുന്നു അദ്ദേഹം. സാമൂഹിക അപചയവും അധമ സംസ്കാരവും വർദ്ധിക്കുമ്പോൾ ധാർമ്മിക മൂല്യങ്ങൾ പകരുവാൻ കഴിയണം. പരസ്പര സ്നേഹത്തിന്റെയും ബഹുമാനത്തിന്റെയും വിശ്വാസത്തിന്റെയും സംസ്കാരം വളർത്തണമെന്നും അദ്ദേഹം പറഞ്ഞു.

പ്രിൻസിപ്പാൾ ഫാ. ഡോ. റെജി മാത്യു അദ്ധ്യക്ഷത വഹിച്ചു. ഫാ. ഡോ. ജോൺ തോമസ് കരിങ്ങാട്ടിൽ, പഴയ സെമിനാരി മാനേജർ ഫാ. ജോബിൻ വർഗ്ഗീസ്, ഫാ. കെ. വി. ഏലിയാസ്, ഫാ. ഡോ. വർഗ്ഗീസ് പി. വർഗ്ഗീസ്, ഡോ. ഫെമി ഷാജി, ഫാ. ഡോ. മാത്യു വർഗ്ഗീസ്, ഡീക്കൻ എമിൽ റ്റി.ഏബ്രഹാം എന്നിവർ പ്രസംഗിച്ചു. സെമിനാരി ബുള്ളറ്റിന്റെ പ്രകാശനം മന്ത്രി വി. എൻ വാസവൻ പ്രകാശനം ചെയ്തു. ●

# സെമിനാരി ഫാമിലി ക്വാർട്ടേഴ്സ്

ഓർത്തഡോക്സ് വൈദിക സെമിനാരി അദ്ധ്യാപകർ പൂർണ്ണസമയം സെമിനാരി കാമ്പസിൽ താമസിച്ച് പഠിപ്പിക്കുവാൻ നിയോഗിതരായിട്ടുള്ളവരാണ്. വിവാഹിതരായ അദ്ധ്യാപകർക്ക് താമസിക്കുവാൻ ആവശ്യമായ ക്വാർട്ടേഴ്സ് സജ്ജമാക്കുക എന്ന ഉത്തരവാദിത്വമാണുള്ളത്. പഴയസെമിനാരി പ്രദേശം മുഴുവൻ വർഷത്തിൽ മൂന്നു പ്രാവശ്യം പ്രളയക്കെടുതിയിൽ അകപ്പെടുന്ന സാഹചര്യം ഉള്ളതിനാൽ താഴെ പാർക്കിങ്ങോടുകൂടിയ ഇരുനിലയിലുള്ള എട്ടു ഫാമിലി ക്വാർട്ടേഴ്സുകളാണ് നിർമ്മിക്കുന്നത്.

പ. ബസേലിയോസ് മാർത്തോമ്മാ പൗലോസ് ദ്വിതീയൻ കാതോലിക്കാബാവായുടെ സ്മാരകമായി നിർമ്മിക്കുന്ന ഫാമിലി ക്വാർട്ടേഴ്സിന്റെ ശിലാസ്ഥാപനം നിർവ്വഹിക്കുവാനുള്ള ക്രമീകരണങ്ങൾ നടക്കുന്നു. സഭയിലെ അഭ്യുതകാംക്ഷികളുടെ ഹൃദയപൂർവ്വമായ സാമ്പത്തിക കൈത്താങ്ങലുകൾ ഇക്കാര്യത്തിൽ ഉണ്ടായാൽ ഫാമിലി ക്വാർട്ടേഴ്സ് വേഗം യാഥാർത്ഥ്യമാകും. പ്രിയപ്പെട്ടവരുടെ പേരിൽ മുറികൾ സ്പോൺസർ ചെയ്യുവാനും സംഭാവനകൾ നൽകുവാനും അവസരം ഉണ്ട്.

350 ലക്ഷം രൂപായോളം ഫാമിലി ക്വാർട്ടേഴ്സിനായി ആവശ്യമായി വരുന്നു. ക്വാർട്ടേഴ്സിന്റെ മുറികൾ ഭാഗികമായോ മുഴുവനായോ സ്പോൺസർ ചെയ്യുവാനും അവസരമുണ്ട്. ഒരു മുറിക്ക് മൂന്നുലക്ഷം രൂപ നൽകുന്നവരുടെ പേരുവിവരം ആ മുറിയിൽ ഭംഗിയായി ആലേഖനം ചെയ്യും. ദയവായി ഏവരുടെയും ആത്മാർത്ഥമായ സഹായസഹകരണങ്ങൾ ഇക്കാര്യത്തിൽ ഉണ്ടാകണമെന്ന് പ്രതീക്ഷിക്കുന്നു.

Bank Account : A/c. No. 40180900482 (Foreign Currency), State Bank of India, New Delhi Main Branch, (SWIFT Code: SBININBB104)

A/c. No. 57008471141 (Indian Rupees) State Bank of India, CMS College Branch, Kottayam IFS Code: SBIN0070484.

## സൗണ്ട് എൻജിനീയറിങ് കോഴ്സ് ആരംഭിക്കുന്നു

കോട്ടയം: ആരാധനാലയങ്ങളിൽ സംഗീതം ഉപയോഗിക്കുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യങ്ങൾ പഠിപ്പിക്കുന്നതിനും പരിശീലിപ്പിക്കുന്നതിനുമായി ശ്രുതി സ്കൂൾ ഓഫ് ലിറ്റർജിക്കൽ മ്യൂസിക്കിൽ ജനുവരിയിൽ കോഴ്സ് തുടങ്ങുന്നു.

ആറുമാസത്തെ കോഴ്സിൽ ഗായകസംഘങ്ങൾക്കും അൾത്താരാ സംഘാംഗങ്ങൾക്കും ദേവാലയങ്ങളിലും മറ്റു പ്രസ്ഥാനങ്ങളിലും സൗണ്ട് സിസ്റ്റം പ്രവർത്തിപ്പിക്കുന്നവർക്കുമാണു പരിശീലനമെന്നു ശ്രുതി സ്കൂൾ ഡയറക്ടറും സെറാംപൂർ സർവ്വകലാശാലയുടെ അധ്യക്ഷനുമായ ഡോ. സഖറിയാസ് മാർ അപ്രേം പറഞ്ഞു.

ആരാധനാലയങ്ങളിലെ സംഗീത ശുശ്രൂഷകളിലും പരിപാടികളിലും മികച്ച സൗണ്ട് എൻജിനിയർ വേണമെന്നു സംഗീത സംവിധായകൻ ജെറി അമൽദേവ് പറഞ്ഞു. കോട്ടയം ഓർത്തഡോക്സ് സെമിനാരിയുടെ ചരിത്രത്തിൽ ഒരു സുപ്രധാന കാൽവയ്പാണ് ഇതെന്നു പ്രിൻസിപ്പൽ ഫാ. ഡോ. റെജി മാത്യു പറഞ്ഞു. സംഗീത സംവിധായകൻ ജെറി അമൽദേവ്, സിനിമ മേഖലയിലെ ശബ്ദ മിശ്രണ രംഗത്തു പ്രവർത്തിക്കുന്ന ദമൻ സൂദ്, പ്രമോദ് തോമസ്, ജോസ് ശങ്കുരിക്കൽ, വിജയ് തോമസ് കുര്യൻ എന്നിവർ പരിശീലനത്തിനു നേതൃത്വം നൽകും.



സെറാംമ്പൂർ സർവ്വകലാശാലയുടെ (Senate of Serampore University, West Bengal) പ്രസിഡന്റായി വീണ്ടും തിരഞ്ഞെടുക്കപ്പെട്ട ഡോ. സഖറിയാസ് മാർ അപ്രേം മെത്രാപ്പോലീത്ത. മലങ്കര ഓർത്തഡോക്സ് സഭയുടെ അടൂർ-കടമ്പനാട് ഭദ്രാസനാധിപനും ഓർത്തഡോക്സ് സെമിനാരി പ്രൊഫസറുമാണ്.



പ. ബസേലിയോസ് മാർത്തോമ്മാ മാത്യൂസ് തൃതീയൻ കാതാലിക്കാ ബാവാ പഴയ സെമിനാരിയിൽ. നവാഭിഷിക്ത മെത്രാപ്പോലീത്താമാരും സെമിനാരി അദ്ധ്യാപകരും സമീപം.

Principal: Fr. Dr. Reji Mathew, Edited by Fr. Dr. John Thomas Karingattil, Orthodox Theological Seminary, Kottayam 686001